# കേരഞ്ഞണ്ടു്

കോന്നിയൂർ ആർ. നരേന്ദ്രനാഥ്



കരിക്കു കഴിക്കാൻ കൊതിയുള്ള ഒരു ഞണ്ടിനെക്കുറിച്ചു് നിങ്ങൾ കേട്ടിട്ടുണ്ടോ? അതും തെങ്ങിൻെറ മണ്ടയിലേക്കു് കയറുന്ന ഒരിനത്തെ? അങ്ങനെ ഒരു ജാതി ഞണ്ടുണ്ടു്. നമ്മുടെ ജന്മഭൂമിയായ ഭാരതത്തിൻെറ ഒരു പ്രദേശത്തുതന്നെ അതിനെ കാണാൻ കഴിയും! വെറുതെ വെടിപറയുകയാണെന്നായിരിക്കും നിങ്ങൾ കരുതുന്നതു്. അല്ല. സത്യമാണു്.

ഈ ഞണ്ടിനെ കാണാൻ കൊതിയുണ്ടെങ്കിൽ ആൻഡമാൻ-നിക്കോബാർ ദ്വീപസമൂഹങ്ങളിൽ പെടുന്ന ചില ദ്വീപുകളിൽ ചെന്നാൽ മതി. അവിടങ്ങളിൽ ചിലയിടത്തു് ഈ ഞണ്ടു് തെങ്ങിനു് ഒരു വലിയ വിനയായിത്തീർന്നിട്ടുപോലുമുണ്ടു്.

ഇന്ത്യൻ കരഞണ്ടു് **(Birgus latro)** എന്നാണു് ശാസ്ത്രകാരന്മാർ അതിനെ പറയാറുള്ളതു്. സാമാന്യം നല്ല വലിപ്പമുണ്ടു്. താഴെ വീഴുന്ന നാളികേരം കരണ്ടു് അതിനകത്തുള്ള തേങ്ങാച്ചോറും വെള്ളവും കഴിക്കുകയാണു് പതിവു്. ആവശ്യമെന്നു തോന്നിയാൽ തെങ്ങിൻതടിയിലൂടെ കയറി, മണ്ടയിലെത്തി കുലയിലെ കരിക്കിൻെറ മുഖം തുരന്നു്, ആഹരിച്ചു കൊള്ളും. നാളികേരപ്രിയനായ ഈ ഞണ്ടിനെ നാട്ടുകാരും തിന്നും! നല്ല സ്വാദുള്ള മാംസമാണു് അതിൻേറതു്. ധാരാളം കൊഴുപ്പുമുണ്ടു്. ഇതുകൊണ്ടൊക്കെ ഞണ്ടുകറി ഒരു വിശിഷ്ടവിഭവമായിട്ടാണു് ആളുകൾ കരുതുന്നതു്.

കേരഞ്ഞണ്ടിൻെറ ഒരു ചാർച്ചക്കാരനാണു് സന്യാസിഞണ്ടു് **(Hermit-Crab)**. ഭൂരിപക്ഷം സന്യാസിമാരേയും പോലെ ഇതും തികച്ചും അന്യാശ്രയിയാണു്! ഒഴിഞ്ഞ ശംഖിലോ അതുപോലെയുള്ള ഏതെങ്കിലും തോടിലോ പററിക്കൂടി കഴിഞ്ഞുകൂടുകയാണു് അതിൻെറ സ്വഭാവം. ഒററനോട്ടത്തിനു തോന്നും തോടു്—ശംഖായാലും അല്ലെങ്കിലും—അതിൻെറ സ്വന്തം ശരീരഭാഗമാണെന്നു്. പക്ഷേ നേരു് അതല്ല. സ്വന്തം ശരീരരക്ഷയ്ക്കായി അതിൽ കയറി കഴിയുന്നു എന്നുമാത്രം. സന്യാസിഞണ്ടുകളുടെ സന്താനങ്ങൾ, ശംഖും ചിപ്പിയും മററും തേടി നടക്കും. വേണ്ടിവന്നാൽ അവയ്ക്കുവേണ്ടി പോരാടാനും മടിക്കുകയില്ല. എവിടെയെങ്കിലും ഒന്നിൽ കടന്നിരുന്നാൽ മാത്രമേ അതിനു് ജീവിത ഭദ്രതയുള്ളു! അങ്ങനെ തെങ്ങുകയറിയുടെ ചങ്ങാതി സന്യാസിയായി കഴിയുന്നു!

രാജ ഞണ്ടെന്നു പേരുള്ള ഒരു ജാതിയുണ്ടു്—കടലിൽ. ആറുജോഡികാലും, ഒരു ജോഡി കണ്ണും ഒരു കീർണ്ണാക്ഷിയും **(Compound eye)** ഇതിനുണ്ടു്. എട്ടുകാലികളോടാണു് രൂപസാദൃശ്യം.

ഞണ്ടുകളിൽ ഏററവും എണ്ണവും കടലിൽ പാർക്കുന്നവയാണു്. തണ്ടിൻെറ അററത്താണു് അവയുടെ കണ്ണു്. അഞ്ചുജോഡി കാലുകളുള്ളവയിൽ, മുമ്പിലുള്ള ഒരു ജോഡി ആഹാര സമ്പാദനത്തിനും ആത്മരക്ഷയ്ക്കും ഉതകുന്നതിനു് ശക്തിയുള്ളവയാണു്.

ശുദ്ധജലജീവികളും ഉണ്ടു്. നീന്തൽ വിദഗ്ദ്ധന്മാരുടെ പിൻകാലുകൾ തുഴയായി ഉതകുന്നവിധത്തിലാണു് രൂപം പ്രാപിച്ചിരിക്കുന്നതു്. ഫ്ഡിഡിലർ ഞണ്ടിലെ ആൺജാതിയുടെ മുൻകാലിൽ ഒന്നു് വളർന്നു് വളരെ വലു





Dec 15, 80

## വഴി കണ്ടുപിടിക്കുക



സാൻറാക്ലോസിനു് ഈ വീട്ടിലെത്തുവാനുള്ള വഴി കാണിച്ചു കൊടുക്കാമോ?

തായിരിക്കും, കണ്ടാൽ ആ കാലിനു് മന്തുവന്നതാണോയെന്നു സംശയിക്കും! പക്ഷേ അതല്ല.

ഞണ്ടുകൾ സ്വതവേ ഭീരുക്കളാണു്. ശത്രു ഭയമുണ്ടായാൽ പാഞ്ഞു് മാളത്തിൽ മറയും! തീററിയുടെ കാര്യത്തിൽ ഇഷ്ടന്മാർക്കു് ഇഷ്ടാനിഷ്ടങ്ങളൊന്നുമില്ല. നല്ല ശാപ്പാട്ടുരാമന്മാരുമാണു്. സ്വജാതിക്കാരെപ്പോലും തിന്നുന്നതു് സാധാരണമത്രേ! ഏതെങ്കിലും കാരണംകൊണ്ടു് അവയവം നഷ്ടമായാൽ, അതു് പുതിയതായി സ്വയം വളർന്നു കൊള്ളും!

ഞണ്ടിറച്ചിക്കു് ഔഷധഗുണങ്ങളുണ്ടെന്നാണു് പലരുടെയും വിശ്വാസം. കാസശ്വാസത്തിനും നീണ്ടുനിൽക്കുന്ന പനിക്കും പററുമത്രേ. ചില ജാതികളെ സൂപ്പിനു് ഉപയോഗിക്കുക സാധാരണമാണു്. അതു് നല്ല ടോണിക്കാണെന്നും പറയപ്പെടുന്നു.

മീൻചന്തയിൽ പോയാൽ നിങ്ങൾക്കു തന്നെ നമ്മുടെ നാട്ടിൽ സാധാരണ പിടിക്കാറുള്ള ഞണ്ടുകളെ നേരിട്ടു കാണാം. അവയെ കാണുന്നതു തന്നെ കൗതുകകരമായ ഒരു വിനോദമായിരിക്കും.

